


# വയറുകടിയും വയറിളക്കവും



കേരള ശാസ്ത്ര സാഹിത്യപരിഷത്ത്

50 പൈസ

## ഗ്രാമശാസ്ത്രജാഥ

"ഇന്ത്യ ഗ്രാമങ്ങളിലാണ് ജീവിക്കുന്നതെന്ന്" മഹാത്മജി പറഞ്ഞു. ആ വാചകത്തിന്റെ അർഥം ഉൾക്കൊള്ളാതെ ഇന്ന് പലരും അതാവർത്തിക്കുന്നു.

ഗ്രാമങ്ങളിലെ ജനജീവിതം ഇന്നും പ്രശ്നങ്ങൾ നിറഞ്ഞതാണ്. അന്ധവിശ്വാസങ്ങളും അശാസ്ത്രീയതകളും ഇന്നും ഗ്രാമങ്ങളിൽ കൊടികുത്തിവാഴുന്നു.

ഗ്രാമത്തിലെ സ്കൂളിന്റെയും ആശുപത്രിയുടെയുമൊക്കെ സ്ഥിതി പരിശോധിച്ചു നോക്കൂ. ഗ്രാമത്തിലെ കൃഷിയുടെയും വികസന പ്രവർത്തനങ്ങളുടെയുമൊക്കെ സ്ഥിതി നോക്കൂ.

ഗ്രാമീണ വികസനത്തെ ഉദ്ദേശിച്ച് ഏറെ പദ്ധതികൾ ആസൂത്രണം ചെയ്യപ്പെടുന്നു. പക്ഷെ അവയിൽ ഭൂരിഭാഗവും ഏശേണ്ടിടത്ത് ഏശുന്നില്ല.

കർഷകനും കർഷകത്തൊഴിലാളിയും ചെറുകച്ചവടക്കാരും കൈത്തൊഴിലുകാരും എല്ലാം ഈ പന്തികേടിൽപെട്ട് നട്ടം തിരിയുന്നുണ്ട്.

എന്താണീ പന്തികേടിനുകാരണം? എന്താണിതിന് പരിഹാരം? ബഹുഭൂരിപക്ഷം വരുന്ന ജനങ്ങൾക്ക് സ്വന്തം പ്രശ്നങ്ങളെ ശാസ്ത്രീയമായി അപഗ്രഥിക്കാനും അവയ്ക്ക്

ശാസ്ത്രീയമായ പരിഹാരം കണ്ടെത്താനും കഴിഞ്ഞേ പ്രശ്നങ്ങൾക്ക് അറുതി വരൂ.
ആവഴിക്കുള്ള ഒരെളിയ ശ്രമമാണ് ശാസ്ത്രസാഹിത്യപരിഷത്തിന്റെ ഗ്രാമശാസ്ത്ര ജാഥ.
ഗ്രാമീണപ്രശ്നങ്ങളുമായി ഇടപഴകുവാനും, അവയ്ക്ക് ശാസ്ത്രീയമായ പരിഹാരം കണ്ടെത്തുന്നതിന് സഹായകമായ മാർഗങ്ങളെക്കുറിച്ച് ചർച്ചചെയ്യുവാനും ഈ ജാഥ ശ്രമിക്കും.
ആധുനിക ശാസ്ത്രസാങ്കേതിക നേട്ടങ്ങളുടെ, ഗ്രാമതലത്തിലുള്ള പ്രസക്തി വിശദീകരിക്കുവാനും, ഗ്രാമതലത്തിൽ നടന്നുവരുന്ന ചൂഷണങ്ങളുടെപൊരുൾ ജനങ്ങളോടൊത്തിരുന്ന് വിശകലനം ചെയ്യുവാനും ഈ ജാഥ ശ്രമിക്കും.
നമ്മുടെ ഗ്രാമങ്ങളിൽ ശാസ്ത്രബോധത്തിന്റേതായ പുതിയൊരുവെളിച്ചം പടർത്തുന്നതിനുള്ള ഈ സംരംഭവുമായി സഹകരിക്കുവാൻ എല്ലാവരോടും അഭ്യർഥിക്കുന്നു.

*ജനറൽ സെക്രട്ടറി*
*ശാസ്ത്രസാഹിത്യ പരിഷത്ത്*
*പരിഷത്ത്ഭവൻ*
*തിരുവനന്തപുരം 695001*

*ജനറൽ കൺവീനർ*
*ഗ്രാമശാസ്ത്രസമിതി*
*ശാസ്ത്രസാഹിത്യ പരിഷത്ത്*
*വാഴയൂർ*
*രാമനാട്ടുകര*

# വയറുകടി

1 *എന്താണ് വയറുകടിയുടെ ലക്ഷണം?*

**ക്രമാതീതമായി അയഞ്ഞ മലത്തോടൊപ്പം രക്തവും ചെളിയും പഴുപ്പും കലർന്നു പോകുന്ന രോഗാവസ്ഥ.**

2 *സർവസാധാരണമായ വയറുകടികളേവ?*

**1) അമീബാ എന്ന ഏകകോശപരാദം ഉണ്ടാക്കുന്ന വയറുകടി (അമീബിയാസിസ്) 2) ഷിഗല്ലാ വിഭാഗത്തിൽ പെട്ട ബാക്ടീരിയ (അണുജീവി) മൂലമുണ്ടാകുന്ന വയറുകടി (ബാസിലറി വയറുകടി)**

## അമീബിയാസിസ്

3 *അമീബ വയറുകടി ഉണ്ടാക്കുന്നതെങ്ങനെ?*

**വൻകുടലിൻെറ ഭിത്തിയിൽ താവളമുറപ്പിക്കുന്ന എൻറമീബ എന്ന ഈ പരാദം ഭിത്തിയിലെ കോശങ്ങളെ അലിയിപ്പിച്ചു സ്വന്തം ഭക്ഷണം നേടുന്നു. കുടൽഭിത്തി തുളച്ച് രക്തത്തിലൂടെ അവ ചിലപ്പോൾ ശരീര**

ത്തിൻെറ ഇതരഅവയവങ്ങളിലും എത്തും.

4 *രോഗം പകരുന്നതെങ്ങനെ?*

കുടൽ ഭിത്തിയിലെ ഏതാനും അമീബകൾ വൻകുടലിലേക്കു പൊഴിഞ്ഞുവീണ് രൂപാന്തരത്വം പ്രാപിക്കും. ഇവയാണ് അവയുടെ മുട്ടകൾ. ഇവക്ക് ചലനശക്തിയില്ല. ഇവ മലത്തിൽകൂടി പുറത്തുവരും. കഷ്ടിച്ച് 10 ദിവസം മാത്രമേ ഇവക്ക് പരാശ്രയം കൂടാതെ പുറത്തു പുലരാൻ കഴിയൂ. ആഹാരപദാർത്ഥങ്ങളിലൂടെ ആമാശയത്തിലെത്തിച്ചേരുന്ന ഈ മുട്ടകൾ ക്രമേണ വൻകുടലിൻെറ ആദ്യഭാഗത്ത് എത്തിച്ചേരുന്നു. ഇവിടെവച്ച് മുട്ടകൾവിരിയും.

ഓരോ മുട്ടയിൽനിന്നും 8കുട്ടികൾ പുറത്തുവരും. അവ (ട്രോഫോസോയിററുകൾ) സ്വയം വിഭജിച്ച് വർദ്ധിക്കുന്നു. മുട്ടകൾ കുടലിലെത്തി നാലോ അഞ്ചോ ദിവസങ്ങൾക്കകം വയറുകടി ആരംഭിക്കും.

5 *അമീബിക് കൊളൈറിസ് എന്നാലെന്ത്?*

വൻകുടലിൻെറ വിവിധ ഭാഗങ്ങളിലാണ് അമീബനിമിത്തമുള്ള വ്രണങ്ങൾ ഉണ്ടാകുന്നത്. തൻമൂലമുണ്ടാകുന്ന കുടൽവീക്കമാണ് ഇത്.

6 *രോഗനിർണ്ണയം സാധിക്കുന്നതെങ്ങനെ?*

മലംപരിശോധന - മലശോധനക്കു

**ശേഷം ഉടനെ എടുത്ത മലത്തിലാണ് അമീബയെ തിരിച്ചറിയാനെളുപ്പം.**

7 *എന്താണ് സിഗ്മോയിഡോസ്കോപ്പ്?*

**വൻകുടലിൻെറ അന്ത്യഭാഗമായ സിഗ്മോയിഡ്, മലാശയം തുടങ്ങിയഭാഗങ്ങൾ നേരിൽ കാണാനുള്ള ഉപകരണമാണിത്. ഇത് രോഗനിർണയത്തിന് സഹായകമാണ്.**

8 *ഇമ്യൂണോഫ്ളൂറസെൻറ് ടെസ്ററ് എന്നാലെന്ത്?*

**അമീബിയാസിസ് പിടിപെട്ടരോഗിയുടെ ഒരു തുള്ളി രക്തം ഉപയോഗിച്ച് ചെയ്യാവുന്ന ടെസ്ററ്. രോഗനിർണയം സംശയാസ്പദമായിരിക്കുമ്പോൾ പ്രയോജനപ്പെടുന്നു.**

9 *രോഗലക്ഷണങ്ങൾ എന്തെല്ലാം?*

**1) രക്തവും കഫവും ചെളിയും കലർന്ന ഇളകിയ മലം 2) വയറുവേദന കൂടെക്കൂടെ മലവിസർജനത്തിനുള്ള തോന്നൽ. ഇടവിട്ട് ഇടവിട്ടുള്ള വയറിളക്കം 3) നേരിയ പനിയും ദേഹാസ്വാസ്ഥ്യവും, ആഹാരം കഴിച്ചാലുടൻ മലശോധനക്ക് തിടുക്കം. രോഗം മൂർച്ഛിച്ചാൽ ഛർദിയും അടിവയററിൽ വലതുഭാഗത്തു വേദനയും ഉണ്ടാവും.**

10 *അമീബിയാസിസ് കരളിനെ ബാധിക്കുന്നതെങ്ങനെ?*

**സാധാരണവയറുകടിക്കുള്ള സൽഫാ**

ഗുളികകളോ മിക്സ്ചറോ നിമിത്തം രോഗം തൽക്കാലം ശമിച്ചുവെന്നുവരാം. രോഗതീവ്രത കുറവാകയാൽ രോഗികൾ സാധാരണ വൈദ്യസഹായം തേടുകയില്ല. വയറിനു പിടിക്കാത്ത എന്തോ കഴിച്ചുവെന്നു കരുതി സമാധാനിക്കും. കുടൽരക്തത്തിൽകൂടി കരളിലെത്തുന്ന അമീബ കരളിൽ പഴുപ്പുകെട്ടുന്നതിന് വഴി തെളിക്കും. ക്രമേണ ശ്വാസകോശങ്ങളിലേക്കും ഹൃദയത്തിൻെറ ആവരണത്തിനുള്ളിലേക്കും മസ്തിഷ്ക്കത്തിലേക്കുമൊക്കെ ഇവ കുടിയേറാനിടയുണ്ട്.

11 *അമീബിക് ഗ്രാനുലോമ എന്നാലെന്ത്?*

അമീബയുടെ താവള സ്ഥലമായ വൻകുടലിൽ രോഗം പഴകുമ്പോൾ അങ്ങിങ്ങു പഴുത്തു വീങ്ങി പൊററ കെട്ടി നിൽക്കും. ആ അവസ്ഥയാണ് ഗ്രാനുലോമ. ശക്തിയായ വയറുവേദനയും വയറിന്നുള്ളിൽ മുഴപ്പും ഇതുമൂലമുണ്ടാകും.

12 *അമീബിക് വയറുകടിക്ക് ഫലപ്രദമായ മരുന്ന്?*

മെട്രോനിഡസോൾ

13 *ഈ രോഗത്തെ എങ്ങനെ തടയാം?*

രോഗപ്രതിരോധമാണ് നല്ലവഴി

1 അമീബിയാസിസ് പരത്തുന്നഈച്ചശല്യം തടയുക 2. മലവിസർജന

ത്തിന് കക്കൂസ് ഉപയോഗിക്കുക 3. ഭക്ഷണപാനീയങ്ങൾ കൈകാര്യം ചെയ്യുന്നവർഅമീബിയാസിസ് ബാധിക്കാത്തവരായിരിക്കുക 4. ശുദ്ധ ജലം ഉപയോഗിക്കുക.

## ബാസിലറി വയറുകടി

14 *എന്താണ് ബാസിലറി വയറുകടി?*

ഷിഗല്ലാവിഭാഗത്തിൽപെട്ട അണുജീവികൾ നിമിത്തമുണ്ടാകുന്ന വയറുകടി. നാലുതരം അണുജീവികളുണ്ട്. അതിൽ ഷിഗല്ലാ മൂലമുണ്ടാകുന്ന വയറുകടിയാണ് അതിരൂക്ഷമായത്.അവനിമിത്തമുള്ള വിഷം വൻകുടൽ കൂടാതെ നാഡീവ്യൂഹത്തേയും അപകടപ്പെടുത്താനിടയുണ്ട്.

15 *ബാസിലറി വയറുകടി പിടിപെടുന്നതെങ്ങനെ?*

രോഗിയുടെ മലത്തിലൂടെ പുറത്തുവരുന്ന രോഗാണുക്കൾ ഭക്ഷണപദാർത്ഥങ്ങളിലൂടെ ഉള്ളിൽ കടന്നാണ് ഈരോഗം പിടിപെടുന്നത്. രോഗാണു ഉള്ളിൽ കടന്നാൽ രണ്ടു ദിവസത്തിനകം രോഗലക്ഷണങ്ങൾ പ്രകടമാകും. രോഗലക്ഷണങ്ങളുടെ തീവ്രത രോഗിയുടെപ്രായം, ആരോഗ്യം,രോഗാണുക്കളുടെസംഖ്യ എന്നി

വയെ ആശ്രയിച്ചിരിക്കുന്നു. കുട്ടിക ളിലും പ്രായമായവരിലുംരൂക്ഷത ഏറും. വീര്യമുള്ള 200 അണുക്കൾ മതി രോഗം ഉണ്ടാക്കുവാൻ.

16 *എന്താണ് രോഗലക്ഷണങ്ങൾ?*

പനി, ദേഹാസ്വാസ്ഥ്യം, മനം മറി ച്ചിൽ, ഛർദി, വയറുവേദന, ഇട ക്കിടെ മലവിസർജനത്തിനു തോ ന്നൽ എന്നിവയോടെ ആരംഭിക്കുന്ന രോഗം രണ്ടോമൂന്നോദിവസങ്ങൾക്കു ള്ളിൽ കഫവും ചോരയും ചെളി യും നിറഞ്ഞ മലവിസർജനത്തിനു വഴി തെളിക്കും. രൂക്ഷമായാൽ ശ രീരത്തിലെ ജലാംശംവററി രക്തസ മ്മർദം കുറഞ്ഞ് മരണമടയുന്നു. (ആ രോഗ്യമുള്ളവരിൽ രോഗം രണ്ടാഴ് ചക്കുള്ളിൽ ശമിച്ചുവെന്നും വരാം)

17 *ബാസിലറി വയറുകടിക്ക് സാർവത്രിക മായി ഉപയോഗിച്ചു വരുന്ന മരുന്ന് ഏത്?*

സൾഫാഗുളികകൾ. ഷിഗല്ലാഷിഗാ നിമിത്തമുള്ള വയറുകടിക്ക് ഔഷധ ങ്ങൾക്കുപുറമെ ആൻറിഷിഗാസീറം കുത്തിവെക്കാറുണ്ട്.

18 *അപൂർവമായി കാണാറുള്ള മററിനം വ യറുകടികൾ ഏവ?*

1. ചെറുകുടലിൻെറ ആദ്യഭാഗങ്ങ ളിൽ താവളമുറപ്പിക്കുന്ന ജിയാർഡി യാ ലാംബ്ളിയ എന്ന ഏകകോശ

പരാദം ഉണ്ടാക്കുന്ന വയറുകടി.
2. ബാലൻറഡീഡിയം കോളൈ എന്ന ഏകകോശജീവി ഉണ്ടാക്കുന്ന വയറുകടി. പന്നിയിൽ നിന്നാണ് ഈ പരാദം മനുഷ്യനിലേക്കു പകരുന്നത്. രണ്ടു വയറുകടികളും താരതമ്യേന രൂക്ഷമല്ല.

# വയറിളക്കം

*കാരണങ്ങൾ ഒററനോട്ടത്തിൽ*

- പോഷണക്കുറവ്.
- വൈറസുകൾ
- ബാക്ടീരിയങ്ങൾ.
- അമീബാ, ഗിയാർഡിയ എന്നീ പരജീവികൾ.
- വിരബാധ.
- വിഷബാധ–ആഹാരത്തിൽനിന്നുണ്ടാകുന്നത്.
- ചിലആഹാരങ്ങളോടുള്ളഅലർജി
- മററ് അവയവങ്ങൾക്കുണ്ടാകുന്ന രോഗങ്ങൾ.
- ചില മരുന്നുകൾ കഴിക്കുമ്പോൾ
- പാൽ ശരിക്കും ദഹിപ്പിക്കാൻകഴിയാതെ വരുമ്പോൾ.
- ധാരാളം പച്ചപ്പഴങ്ങൾ കഴിക്കുമ്പോൾ.

*ഇതു് തടയണമെങ്കിൽ*

- ആഹാരത്തിൽ ശുചിത്വം പാലിക്കുക
- നല്ല പോഷകാഹാരം നൽകുക
- ശുദ്ധജലം കുടിക്കുക.
- കുട്ടികൾക്കു് കഴിവതും മുലപ്പാൽ നൽകുക.
- വ്യക്തിപരമായ ശുചിത്വം പാലിക്കുക.
- മലമൂത്ര വിസർജനം കക്കൂസിൽ തന്നെയാക്കുക.

*മിക്കവയറിളക്കത്തിനും മരുന്നുകൾ ആവശ്യമില്ല*

- വയറിളക്കം രൂക്ഷമാകുമ്പോൾ ശരീരത്തിലെ ജലാംശം മുഴുവൻ ചോർന്നു പോകുന്നു.
- ഈ വരൾച്ചയാണു് ഏററവും വലിയ അപകടം.
- വയറിളക്കത്തിൻെറ ചികിത്സയിൽ ഏററവും പ്രധാനം വരൾച്ച തടയുകയാണു്.

*വരൾച്ചയുടെ ലക്ഷണങ്ങൾ*

- ഉണങ്ങിവരണ്ട ചുണ്ടുകൾ.
- പെട്ടെന്നു് ശരീരഭാരം കുറയുക.
- മൂത്രം തീരെ പോകാതിരിക്കുക.
- ചുണ്ടിനു് എണ്ണമയം നഷ്ടപ്പെടുക
- നെറുക താഴ്ന്നിരിക്കുക.

| | | | |
|---|---|---|---|
| കറിയുപ്പ്-3.5g | അതായത് | $\frac{3}{4}$ | ടീസ്പൂൺ |
| അപ്പക്കാരം-2.5g | ,, | $\frac{1}{2}$ | ,, |
| ഇന്ദുപ്പ്-1.5g | ,, | $\frac{1}{3}$ | ,, |
| ഗ്ളൂക്കോസ് പൊടി -20g | ,, | 4 | ,, |
| ശുദ്ധജലം-1ലിററർ | ,, | 5 | ഗ്ളാസ്സ് |

ഈ മിശ്രിതം കൊടുക്കുക.

കൊടുക്കേണ്ട വിധം

കുട്ടികൾക്ക് ഒരുപ്രാവശ്യം വയറിളകിയാൽ, ഒരു ഗ്ളാസ് കുറേശ്ശെ ആയി.

മുതിർന്നവർക്ക് ഒരു പ്രാവശ്യം ഇളകിയാൽ രണ്ടു ഗ്ളാസ്. ഛർദിയുണ്ടെങ്കിലും കൊടുക്കാം.

കുട്ടിയുടെ പോഷണ നിലവാരം നിലനിർത്താൻ പററിയ ആഹാരം നൽകണം. വയറിളക്കം പിടിപെട്ട കൊച്ചുകുട്ടികൾക്ക് മുലപ്പാൽ നൽകാം. കുട്ടികൾക്ക് വിശപ്പ്‌വരുമ്പോൾ വൃത്തിയായി പാകംചെയ്ത ദഹിക്കുന്ന ഭക്ഷണങ്ങൾ കുറേശ്ശെ ആവത്തിന് നൽകണം.

വയറിളക്കം മൂലമുണ്ടാകുന്ന മിക്കമെരണത്തിനും കാരണം ദേഹത്തിലെ ജലാംശം നിയന്ത്രണംവിട്ട് വാർന്നു പോകുന്നതാണ്.